

മലങ്കര സുറിയാനി കത്തോലിക്കാ സഭ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം

# മലങ്കര ബാലൻ

മാർച്ച് 2022





# താളുകളിലൂടെ...




## CONTACT
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE )
GMAIL : catechismtrivandrum@gmail.com



| | |
|---|---|
| എഡിറ്റോറിയൽ | 03 |
| മാർ ഇവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന | 04 |
| ലേഖനം - ക്രിസ്തുരഹസ്യത്തിന്റെ ഭാഗമാകാൻ മറിയത്തിനുള്ള ക്ഷണം | 05 |
| വിശുദ്ധരോടൊപ്പം - പരിശുദ്ധാത്മാവിന്റെ കിന്നരമായ മാർ അപ്രേം | 08 |
| കവിത - മംഗളവാർത്ത | 10 |
| ചെറുകഥ - വചനമായ മാംസം | 11 |
| ലേഖനം - വിശ്വാസം അതല്ലേ എല്ലാം | 13 |
| മതബോധനം | 15 |
| Life History – St. Rose of Lima | 16 |
| പദപ്രശ്നം | 18 |
| ചിത്രകഥ - എന്റെ സ്വന്തം മാർ ഈവാനിയോസ് | 19 |
| പൊതുവിജ്ഞാനം | 21 |
| വാർത്തകൾ | 22 |


ONLINE CIRCULATION ONLY

# ദൈവത്തിന്റെ പ്രിയപുത്രി

അമ്മ! ആ മധുരനാമം ഏതൊരു കുഞ്ഞിനും ആനന്ദദായകമാണ്. ദൈവമാതാവ് നമ്മുടെ അമ്മയാണ്. സ്വർഗ്ഗീയ അമ്മ. നമ്മെ ഏറെ സ്നേഹിക്കുന്ന അമ്മ.

ക്രൈസ്തവ ജീവിതത്തിന് ഏറ്റവും മാതൃകയായ അമ്മ. മാർച്ച് 25 ന് നാം വചനിപ്പ് തിരുനാൾ ആചരിക്കുകയാണല്ലോ. യേശുക്രിസ്തു മറിയത്തിൽ നിന്ന് ജനിക്കുമെന്ന് ദൈവദൂതനായ ഗബ്രിയേൽ പരി. മറിയത്തെ അറിയിക്കുന്ന സംഭവമാണല്ലോ വചനിപ്പ്. ജീവിതത്തിന്റെ ഏറ്റവും സുന്ദരമായ വിവാഹജീവിതത്തിലേയ്ക്ക് പ്രവേശിക്കുവാൻ തയ്യാറെടുക്കുമ്പോഴാണ് ഗബ്രിയേൽ ദൂതൻ മറിയത്തിന്റെ അടുക്കലേയ്ക്ക് വരുന്നത്. എന്നാൽ തന്റെ ജീവിത സ്വപ്നങ്ങൾ എല്ലാം മാറ്റിവച്ച് ദൈവപദ്ധതിക്കായി 'ഇതാ ഞാൻ കർത്താവിന്റെ ദാസി നിന്റെ വാക്കുപോലെ എന്നിൽ ഭവിക്കട്ടെ' എന്നു പറഞ്ഞ് മറിയം ദൈവപദ്ധതിക്ക് തന്നെത്തന്നെ പൂർണ്ണമായി സമർപ്പിച്ചു. മറിയത്തിന്റെ ജീവിതത്തെ കർത്താവ് ഉയർത്തി.

നാം നമ്മുടെ ജീവിതത്തെ ദൈവത്തിനായി വിട്ടുകൊടുക്കുമ്പോൾ നമ്മിലൂടെ നടപ്പാക്കേണ്ട ദൈവീക പദ്ധതിക്ക് സമ്മതം മൂളുമ്പോൾ ദൈവം നമ്മുടെ ജീവിതത്തെ അനുഗ്രഹിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യും. ഞാനല്ല ക്രിസ്തുവാണ് എന്നിൽ ജീവിക്കുന്നത് എന്നു പറഞ്ഞ വി. പൗലോസിനെപ്പോലെ ജീവിതത്തിൽ യേശുവിന് ഒന്നാം സ്ഥാനം കൊടുക്കാം. പരീക്ഷകളുടെ ഈ നാളുകളിൽ പഠിക്കുന്നതിനു മുമ്പ് ഈശോയുടെ മുമ്പിലായിരുന്ന് പ്രാർത്ഥിക്കുക. ജ്ഞാനം അയച്ച് അവിടുന്ന് നമ്മെ സഹായിക്കും.

ദൈവം മനുഷ്യനായി നമ്മുടെ ഇടയിൽ വസിച്ചു. നമുക്കുവേണ്ടി മരിച്ചു. ലോകം ദർശിച്ചിട്ടുള്ളവയിൽ വച്ച് ഏറ്റവും ഉജ്ജ്വലവും ത്യാഗപൂർണ്ണവുമായ ബലി കാൽവരിയിൽ ക്രിസ്തുനാഥൻ അർപ്പിച്ചപ്പോൾ വിങ്ങുന്ന ഹൃദയത്തോടെ അമ്മ സമീപം നിന്നിരുന്നു. അന്ന് ആ കുരിശിൻ ചുവട്ടിൽവച്ച് അവൾ നമ്മെ മക്കളായി സ്വീകരിച്ചു. ക്രിസ്തുവിന്റെ തിരുരക്തം കൊണ്ട് രക്ഷിക്കപ്പെട്ട മക്കളായ നമുക്ക് ഈ നോമ്പുകാലത്ത് ത്യാഗപൂർണ്ണമായ ജീവിതത്തിലൂടെയും വചനം അനുസരിച്ച് ജീവിച്ചും മറിയത്തെപ്പോലെ ഈശോയെ അനുഗമിക്കാം.

സ്നേഹത്തോടെ,

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം



# ദൈവദാസൻ മാർ ഇവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.
ആമ്മീൻ.



1 സ്വ. 1 കൃപ. 1 ത്രി.



ഫാ. ഗീവർഗ്ഗീസ് വലിയചാങ്ങവീട്ടിൽ

# ക്രിസ്തുരഹസ്യത്തിന്റെ ഭാഗമാകാൻ മറിയത്തിനുള്ള ക്ഷണം

ക്രിസ്തുരഹസ്യത്തിലേയ്ക്ക് മറിയത്തെ അവതരിപ്പിച്ച സംഭവമാണ് ദൈവദൂതൻ വഴിയുള്ള മംഗളവാർത്ത. സവിശേഷമായ വിധത്തിൽ ദൈവ കൃപയുടെ നിറവുള്ളതിനാൽ 'കൃപ നിറഞ്ഞവളേ' എന്നാണ് ദൂതൻ അഭിസംബോധന ചെയ്യുന്നത്. കന്യകമറിയം ക്രിസ്തുവുമായുള്ള ഐക്യം വിശ്വ സ്തതയോടെ കാത്തുസൂക്ഷിച്ചുകൊണ്ടു നടത്തിയ വിശ്വാസ തീർത്ഥാടനമായിരുന്നു അവളുടെ ഈ ഭൂമിയിലെ ജീവിതം (രക്ഷകന്റെ അമ്മ 5)

കത്തോലിക്കാ സഭയിലും ഇതര സഭകളിലും മാർച്ച് 25 അതീവ പ്രാധാന്യത്തോടെ വചനിപ്പു തിരുനാളായി ആഘോഷിക്കുന്നു. നാല്, അഞ്ച് നൂറ്റാണ്ടുമുതൽ സഭ മുഴുവൻ ആഘോഷിച്ചിരുന്ന തിരുനാളായി തൊളേദോ (656) സുന്നഹദോസ് പരാമർശിക്കുന്നു. ഈ തിരുനാളിൽ സവിശേഷ മായി ചൊല്ലുന്ന ഭക്താഭ്യാസമാണ് 'കർത്താവിന്റെ മാലാഖ' എന്ന ത്രികാലജപം (ആഞ്ചുലുസ്). ദിവസത്തിന്റെ വിവിധ നിമിഷങ്ങളെ വിശുദ്ധീകരിക്കുന്ന ജപമാണിത്. ദൈവപുത്രന്റെ മനുഷ്യാവതാരം അനുസ്മരിപ്പിക്കുന്ന പ്രാർത്ഥനയാണിത്.

**<u>വിശ്വസിച്ചവൾ ഭാഗ്യവതി</u> :** മംഗളവാർത്തയുടെ ആദ്യനിമിഷം മുതൽ എല്ലാം വിശ്വസിക്കുന്ന വ്യക്തിയാണ് മറിയം. മരിയ വിജ്ഞാനീയത്തിന്റെ അർത്ഥവത്തായ വ്യാഖ്യാനത്തിനാധാരം ഇതിൽ നാം കാണുന്നു. ദൈവത്തോടുള്ള വിധേയത്വം മനുഷ്യാവതാര രഹസ്യത്തിന്റെ വെളിപ്പെടലിനു കാരണമായി. മനുഷ്യരിലൂടെ പഴയനിയമ ചരിത്രത്തിൽ ജനജീവിതത്തിൽ ഇടപെട്ട ദൈവം രക്ഷകന്റെ ജനനത്തിനും മനുഷ്യനിലൂടെ ഇടപെടുന്നു. യുക്തി വിചാരങ്ങൾക്കപ്പുറം ദൈവികാഹ്വാനത്തെ വിശ്വസിക്കുന്ന മറിയം ഏവർക്കും അനുകരിക്കാവുന്ന മാതൃകയാണ് ദൈവവുമായുള്ള ബന്ധത്തിൽ നമുക്ക് നൽകുന്നത്.

ദൈവാലയ കേന്ദ്രീകൃതമായി മാത്രം ദൈവസാന്നിദ്ധ്യം അനുഭവിച്ചിരുന്ന നമ്മെ സംബന്ധിച്ച് മഹാമാരിയുടെ കാലമൊരു തിരിച്ചറിവിന്റെയും പരീക്ഷണത്തിന്റെയും കാലമായിരുന്നു. ദൈവാലയ ആരാധനയിൽ പങ്കെടുക്കാൻ സാധിക്കാതെ വന്നവരാണ് നമ്മുടെ കുട്ടികളും മുതിർന്നവരും. എന്നാൽ നമ്മുടെ വീടുകളൊക്കെ ദൈവാരാധനയുടെ ഇടങ്ങളായിട്ട് നഷ്ടപ്പെട്ട ദൈവസാന്നിദ്ധ്യാവബോധത്തിലേയ്ക്ക് നാമെല്ലാം തിരിച്ചെത്തി. കുട്ടികൾ ദൈവസാന്നിദ്ധ്യത്തിൽ വളർത്തപ്പെടുന്ന സാഹചര്യം സംജാതമായി. ദൈവസന്നിധിയിൽ വളർന്നവളായാണ് ചരിത്രത്തിൽ മറിയത്തെ നാം മനസ്സിലാക്കുന്നത്. അതവളിൽ ദൈവകൃപയുടെ നിറവിന് കാരണമായി. ഉചിതമായതു മാത്രം ആഗ്രഹിച്ചു പ്രവർത്തിക്കാൻ അപ്പോൾ അവൾക്കു കഴിഞ്ഞു. നമുക്കിന്ന് നഷ്ടമായത് ഈ ദൈവസാന്നിദ്ധ്യാവബോധമാണ്. ദൈവത്തെ മറന്ന് ജീവിക്കുന്നവർ വർദ്ധിക്കുന്നു. അഹംബോധത്തിൽ ആർത്തിപൂണ്ട് നല്ലത് നിഷേധിച്ച് ജീവിക്കുന്ന നമ്മൾ ദൈവത്തെ ചില സുരക്ഷിത ഇടങ്ങളിൽ പൂട്ടിയിടുന്നു. എന്നാൽ മറിയം നമ്മോടു പറയുന്നു കൂടെയുള്ള ദൈവത്തെ എപ്പോഴും നാം ഓർക്കണം. നാം പറയുന്നതും പ്രവർത്തിക്കുന്നതും അവിടുത്തെ സാന്നിദ്ധ്യത്തിലാണ്. ദൈവത്തിന്റെ കൂടെ ഓരോ നിമിഷവും ജീവിക്കണം. അപ്പോൾ തിന്മയെല്ലാം ഉപേക്ഷിച്ച് നന്മ മാത്രം ചെയ്യുന്നവരാകും നമ്മൾ. ദൈവത്തിൽ നമ്മുടെ വിശ്വാസം അർപ്പിക്കുമ്പോൾ നമ്മിൽ വസിക്കാൻ പരിശുദ്ധാത്മാവിനെ ദൈവം നൽകും (യോഹ.14: 16-17). എന്നാൽ ഇന്നത്തെ തിരക്കിട്ട ജീവിതത്തിൽ നമ്മുടെ കൂടെയുള്ള ദൈവസാമിപ്യം നമുക്ക് പലപ്പോഴും നഷ്ടമാകുന്നു. തിരികെ വീണ്ടും ദൈവസന്നിധിയിലേയ്ക്ക് വരാനുള്ള ക്ഷണമാണ് മറിയം ഇന്നു നമുക്ക് നൽകുന്നത്. അപ്പോൾ മറിയത്തെപ്പോലെ നാമും മറുപടി നൽകണം.



**<u>വചനത്തിനു ദാസിയും സ്വർഗ്ഗത്തിലെ രാജ്ഞിയും</u>**

'ഇതാ ഞാൻ കർത്താവിന്റെ ദാസി നിന്റെ വാക്ക് എന്നിൽ നിറവേറട്ടെ' (ലൂക്ക 1: 38). ഇതെങ്ങനെ സാധിക്കുമെന്ന് നമ്മിൽ പലരും ചിന്തിക്കാ

റുണ്ട്. അവ്യക്തവും അനിശ്ചിതവുമായൊരു യാഥാർത്ഥ്യത്തിലേയ്ക്ക് ധൈര്യപൂർവ്വം ഇറങ്ങാൻ മറിയത്തിന് സഹായകമായത് എന്താണ്?

യുക്തിസഹജമായ പരിശോധനകൾക്കു ശേഷമല്ല മറിയം ഉത്തരം നൽകിയത്. ദൈവഹിതം തന്നിലൂടെ യാഥാർത്ഥ്യമാകാൻ സ്വയം വിട്ടുകൊടുക്കുന്നു. ദൂതന്റെ വാക്കുകൾ ദൈവത്തിന്റെ ആഗ്രഹമായി തിരിച്ചറിഞ്ഞ മറിയം പിന്നീടൊന്നും അന്വേഷിക്കുന്നില്ല. പൂർണ്ണമായി വിശ്വസിക്കുന്നു. മറിയത്തെപ്പോലെ നാമും അനുദിനജീവിതത്തിൽ ദൈവഹിതം അനുസരിക്കണം. ദൈവചനമാണതിന് വഴി കാട്ടിത്തരുന്നത്.

**മറിയം : വചനം ഹൃദയത്തിൽ സ്വീകരിച്ചവൾ**

കണ്ണിന് ആകർഷണീയവും, നാവിന് ആസ്വാദ്യവും, കാതിന് ഇമ്പകരവുമായത് കുട്ടികൾ പെട്ടെന്ന് സ്വീകരിക്കും, സ്വന്തമാക്കും. ഉപഭോഗസംസ്ക്കാരത്തിന്റെ ഇത്തരം പ്രചോദനങ്ങൾ നല്ല തീരുമാനങ്ങളെടുക്കാൻ അവരെ കഴിവില്ലാത്തവരാക്കും. നവമാധ്യമ സ്വാധീനത്തിൽ അവർ കച്ചവട സംസ്ക്കാരത്തിന്റെ മൂല്യങ്ങൾ സ്വായത്തമാക്കുന്നു. അതാകട്ടെ, വ്യക്തിപരമായ സ്വാർത്ഥതയും നേട്ടവുമാണ് ലക്ഷ്യമാക്കുന്നത്. അപരനെ നരകമായി കാണുന്ന അവർ തങ്ങളുടെ തന്നെ ചെറിയ ലോകത്ത് ജീവിക്കുന്നവരാണ്. അവർക്ക് ദൈവവിശ്വാസവും മതാത്മകതയും അർത്ഥശൂന്യവും നിർജ്ജീവവുമാകുന്നു. വ്യക്തിസ്വാതന്ത്ര്യത്തിന്റെ മറവിൽ എന്തും ചെയ്യാമെന്ന് ചിന്തിക്കുന്ന ഇന്നത്തെ തലമുറയിൽ മറിയം നൽകുന്ന ചില ജീവിത പാഠങ്ങളുണ്ട്. ദൈവത്തെ മറന്ന് ഒരിക്കലും ജീവിക്കരുത്. ദൈവവചനത്തെ ജീവിതത്തിൽ ഗൗരവമായി എടുക്കണം. എല്ലാറ്റിനുമുപരി ഇവ രണ്ടും നമ്മെ സ്വാധീനിക്കണം. മനുഷ്യബുദ്ധിയിലല്ല, ദൈവത്തിൽ വിശ്വസിക്കുന്നവരാകണം നമ്മൾ. തന്റെ ബുദ്ധിക്ക് മനസ്സിലാകാത്ത കാര്യത്തിന് മറിയം സമ്മതം നൽകി. കാരണം അവൾ ദൈവവചനം ബുദ്ധിയിലല്ല, അവളുടെ ഹൃദയത്തിലാണ് സ്വീകരിച്ചത്. കുട്ടികൾ വചനത്തെ ഹൃദയത്തിൽ സ്വീകരിക്കണം. എങ്കിലേ അത് നന്മപ്രവൃത്തിയായി മാംസമെടുക്കൂ. അതിന് മറിയത്തെപ്പോലെ നാമും ചെയ്യണം.

മറിയമാകട്ടെ, ഇവയെല്ലാം ഹൃദയത്തിൽ സംഗ്രഹിച്ച് ഗാഢമായി ചിന്തിച്ചുകൊണ്ടിരുന്നു. (ലൂക്കോസ് 2:19-51). മാനുഷിക ചിന്തയിൽ അസാദ്ധ്യമെന്ന് തോന്നിയതെല്ലാം മറിയം ഹൃദയത്തിൽ സംഗ്രഹിച്ചു. അതുകൊണ്ടാണ് മനുഷ്യാവതാര രഹസ്യത്തിൽ മറിയം നിർണ്ണായക വ്യക്തിയായി മാറിയത്. ദൈവഹിതം ഹൃദയത്തിൽ സ്വീകരിച്ച് മനസ്സിലാക്കുന്നവർ അതനുസരിച്ച് ജീവിക്കും. പരിമിതമായ മനുഷ്യബുദ്ധിയിൽ ദൈവികജ്ഞാനത്തെ പൂർണ്ണമായി ഉൾക്കൊള്ളാനാവില്ല. മഹാമാരിയുടെ കാലഘട്ടം അതു കൂടുതൽ വ്യക്തമാക്കി. ബൗദ്ധിക അറിവുകൾ വിവര ശേഖരണവും വിശകലനവുമാണ്.ഇത്തരം അറിവുകൾ മനുഷ്യനന്മയ്ക്കുതകുന്ന പ്രവർത്തികളാകണമെങ്കിൽ അവ ഹൃദയത്തിൽ സംഗ്രഹിക്കണം. അറിവിന്റെ നൂതന സാദ്ധ്യതകൾ മനുഷ്യനേട്ടങ്ങളെ ത്വരിതപ്പെടുത്തി. പക്ഷേ, അതവരെ കൂടുതൽ സ്വാർത്ഥരും അന്യരുമാക്കി. ബുദ്ധിക്കതീതമായ ദൈവവിശ്വാസം അവർക്ക് നഷ്ടമായി. തന്റെ ജീവിതത്തെ മുഴുവൻ ദൈവഹിതം അനുവർത്തിക്കാൻ നൽകിയ മറിയം ഇന്നും സഭയിൽ തന്റെ മാദ്ധ്യസ്ഥ ദൗത്യം തുടരുന്നു. വചനമനുസരിച്ച് ദൈവമക്കളായി ജീവിക്കുവാൻ മറിയം നമ്മോട് ആവശ്യപ്പെടുന്നു. ''അവൻ നിങ്ങളോട് പറയുന്നത് ചെയ്യുവിൻ'' (യോഹന്നാൻ 2:5). കുട്ടികളായ നമുക്കും പരിശുദ്ധ മറിയത്തെപ്പോലെ ദൈവവചനം സ്വീകരിക്കാം, ജീവിക്കാം, നന്മപ്രവൃത്തികളായി കൂട്ടുകാർക്ക് പങ്കുവയ്ക്കാം. അങ്ങനെ യേശു നമ്മിലൂടെ ഇന്നത്തെ ലോകത്തിൽ അവതരിക്കാൻ ഇടയാകട്ടെ. ജീവിതത്തിൽ സന്തോഷിക്കാൻ ആഗ്രഹിക്കുന്നവരാണല്ലോ നാമെല്ലാവരും. ദൈവത്തിന്റെ കൂടെ ജീവിച്ച് നമുക്കും സന്തോഷിക്കാം, നാം ജീവിക്കുന്ന വീടിനെ, ലോകത്തെ കൂടുതൽ സുന്ദരമാക്കാം.






ഫാ. തോമസ് കുറ്റിയിൽ

# പരിശുദ്ധാത്മാവിന്റെ കിന്നരമായ മാർ അപ്രേം

സുറിയാനിക്കാരുടെ സൂര്യൻ, സഭയുടെ നെടുംതൂൺ, രണ്ടാമത്തെ മോശ, സഭയുടെ യൂഫ്രട്ടീസ് നദി, കർത്താവിന്റെ കൈയിലെ വീശുമുറം, എന്നൊക്കെ അപരനാമത്തിലറിയപ്പെട്ട മാർ അപ്രേം **AD** 306 ൽ തുർക്കിയിലെ നിസ്സീബിസിൽ ക്രൈസ്തവ മാതാപിതാക്കളിൽ നിന്ന് ജനിച്ചു. വിശുദ്ധന്റെ 63 വർഷങ്ങൾ മാത്രം നീണ്ട ജീവിതം തികച്ചും സംഭവബഹുലമായിരുന്നു.

ചെറുപ്പത്തിൽ സ്വഭവനത്തിൽ നിന്നും യാത്ര തിരിച്ച അപ്രേം, ദൈവപരിപാലനയാൽ വിശുദ്ധനും മഹാപണ്ഡിതനുമായ നിസ്സിബിസ്സിലെ എപ്പിസ്കോപ്പായുടെ ആശ്രമത്തിലെ അന്തേവാസിയായി.

അപ്രേമിന്റെ ദൈവാശ്രയത്തിലും സ്വഭാവവൈശിഷ്ട്യത്തിലും ആകൃഷ്ടനായ മാർ യാക്കോബ് ക്രിസ്തീയവിശ്വാസത്തിന്റെ ബാലപാഠം മുതൽ വേദഗ്രന്ഥ വ്യാഖ്യാനം വരെ അപ്രേമിനെ അഭ്യസിപ്പിച്ചു. പൈശാചികശക്തി പലപ്പോഴും അദ്ദേഹത്തെ പരീക്ഷിച്ചുകൊണ്ടിരുന്നു.

ഒരിക്കൽ യുവാവായ അപ്രേമിന്റെ ഉയർച്ചയിൽ അസൂയപൂണ്ട നിസ്സിബിസിലെ ദൈവാലയത്തിലെ അപ്രേം എന്നു പേരുള്ള ശുശ്രൂഷകൻ, നഗരത്തിലെ ഒരു പ്രമുഖന്റെ പുത്രിയെ വശീകരിച്ച് തെറ്റ്ചെയ്തിട്ട് അതിന്റെ ഉത്തരവാദി യുവാവായ അപ്രേമാണെന്ന് യുവതിയെകൊണ്ട് പറയിപ്പിച്ചു. യുവതിയുടെ പിതാവ് വിഷയം എപ്പിസ്ക്കോപ്പായെയും അറിയിച്ചു. തന്റെ പ്രിയ ശിഷ്യനെപ്പറ്റി കേട്ട അപവാദത്തെപ്പറ്റി അദ്ദേഹം

അദ്ദേഹം ശിഷ്യനോടു അന്വേഷിച്ചു. അപ്രേം ആദ്യം മൗനമായി നിന്നതിനുശേഷം 'പിതാവേ, ഞാൻ പാപം ചെയ്തു. എന്നോടു ക്ഷമിക്കണം' എന്നപേക്ഷിച്ചു. യുവാവായ അപ്രേമിന്റെ കുറ്റസമ്മതത്തിൽ എപ്പിസ്കോപ്പക്ക് വിശ്വാസം ഉണ്ടായില്ല. സത്യം വെളിപ്പെടുത്തി തരുവാൻ അദ്ദേഹം ദൈവത്തോടപേക്ഷിച്ചു. ഇതിനിടെ യുവതി ഒരാൺകുട്ടിയെ പ്രസവിച്ചു. അവളുടെ പിതാവ് കുട്ടിയെ എപ്പിസ്കോപ്പായുടെയും ജനത്തിന്റെയും മുമ്പാകെ കൊണ്ടുവന്നുവച്ചിട്ട് "അപ്രേമേ, നിന്റെ കുട്ടിയെ നീ തന്നെ വളർത്തിക്കൊള്ളുക' എന്നുപറഞ്ഞു. കുട്ടിയെ കൈയിൽ വാങ്ങിയ അപ്രേം പള്ളിയിൽ പ്രവേശിച്ച് എല്ലാവരും കേൾക്കെ, കണ്ണുനീരോടെ 'പിതാക്കന്മാരെ ഞാൻ പാപം ചെയ്തുപോയി, എന്നോട് ക്ഷമിക്കണമെ' എന്നപേക്ഷിച്ചു.

ദിവസങ്ങൾക്കകം താൻ സ്വയം ഏറ്റെടുത്ത അപകീർത്തികരമായ കുറ്റസമ്മതം തനിക്ക് ദോഷവും മറ്റുള്ളവർക്ക് ഇടർച്ചയും ഉണ്ടാക്കുമെന്നു ബോദ്ധ്യമായ യുവാവായ അപ്രേം സത്യം വെളിപ്പെടുത്തി കിട്ടാനായി പ്രാർത്ഥിച്ചു.

അടുത്ത ഞായറാഴ്ച വി. കുർബാന കഴിഞ്ഞ് മെത്രാപ്പോലീത്തായുടെ അനുവാദത്തോടെ, പ്രസംഗപീഠത്തിൽ കയറി ബലിപീഠത്തിനഭിമുഖമായി കുട്ടിയെ ഉയർത്തിപ്പിടിച്ചുകൊണ്ടു കുട്ടിയോടായി ഉച്ചത്തിൽ പറഞ്ഞു. 'സ്വർഗവും ഭൂമിയും സകല ചരാചരങ്ങളും സൃഷ്ടിച്ച ദൈവത്തിന്റെ നാമത്തിൽ ഞാൻ ചോദിക്കുന്നു വാസ്തവമായി നിന്നെ ജനിപ്പിച്ചതാരാണ്. നീ ഏറ്റുപറയുക 'ഈ പള്ളിയിലെ ശുശ്രൂഷകനായ അപ്രേമാകുന്നു എന്റെ പിതാവ്'. എന്ന് പൈതൽ വായ് തുറന്നു പറഞ്ഞതിനുശേഷം മരണമടഞ്ഞു. പൈതലിന്റെ വെളിപ്പെടുത്തൽ എല്ലാവരിലും ഭീതിയുളവാക്കി. തന്റെ പദ്ധതി നടപ്പാകാതെ പോയതിൽ സാത്താൻ നിരാശനായി. അപ്രേമിന്റെ വിശുദ്ധിയും ഖ്യാതിയും വർദ്ധിച്ചുകൊണ്ടിരുന്നു.

സുറിയാനി ജീവചരിത്ര രേഖയനുസരിച്ച് കൈസറിയായിലെ മെത്രാപ്പോലീത്താ മാർ ബസ്സേലിയോസ് അദ്ദേഹത്തിന് ഡീക്കൻ പദവി നൽകി. വിശ്വാസപരിശീലനത്തിനും പാഷണ്ഡതക്കെതിരായും ധാരാളം ഗ്രന്ഥങ്ങൾ രചിക്കുകയും പ്രബോധനങ്ങൾ നൽകുകയും ചെയ്തു.

മാർ അപ്രേമിന്റെ കാലത്ത് അദ്ദേഹത്തിലൂടെ നടന്ന അത്ഭുതപ്രവർത്തി ചരിത്രകാരൻമാർ പറയുന്നതിപ്രകാരമാണ് ശരീരത്തിന് തളർച്ച ബാധിച്ച് ഒന്നും ചെയ്യുവാൻ കഴിവില്ലാത്ത ഒരാൾ എഡെസ്സായിലെ ദൈവാലയനടയിൽ ഭിക്ഷയാചിച്ചുകൊണ്ടിരുന്നു അപ്രേം അയാളെ കണ്ടിട്ട് 'നിനക്ക് സുഖമാകണമോ' എന്നു അവനോട് ചോദിച്ചു. തളർവാതരോഗി 'അതെ യജമാനനെ, എനിക്കു സുഖമാകുവാൻ അങ്ങു എന്റെ മേൽ കൈവച്ചു പ്രാർത്ഥിക്കണം', എന്ന് പറഞ്ഞു. അതിനു അപ്രേം 'യേശുക്രിസ്തുവിന്റെ നാമത്തിൽ നീ എഴുന്നേറ്റു നടക്കുക' എന്നു പറഞ്ഞു. ക്ഷണത്തിൽ അവൻ സൗഖ്യമായി ദൈവത്തെമഹത്വപ്പെടുത്തിക്കൊണ്ട് കടന്നുപോയി.

കവികൾക്കിടയിലെ ദൈവശാസ്ത്രജ്ഞനും ദൈവശാസ്ത്രജ്ഞർക്കിടയിലെ കവിയുമായ മാർ അപ്രേമിനെ അന്ത്യോക്യൻ ദൈവശാസ്ത്ര കലാലയത്തിലെ മല്പാനായിരുന്ന സൈറസിലെ തിയഡൊറെറ്റ് വിശേഷിപ്പിച്ചത് 'പരിശുദ്ധാത്മാവിന്റെ കിന്നരം' എന്നാണ്. പ്രിൻസിപ്പി അപോസ്തോലോരം പെട്രോ എന്ന തിരുവെഴുത്തു വഴി ബനഡിക്ട് 15-ാമൻ മാർപാപ്പയാണ് 1920 ഒക്ടോബർ 5 ന് വിശുദ്ധ അപ്രേമിനെ വേദപാരംഗതനായി ഉയർത്തിയത്.

ജീവിതകാലം മുഴുവൻ ശെമ്മാശനായും അധ്യാപകനായും ലളിതജീവിതം നയിച്ച വി.അപ്രേം തന്റെ ആത്മീയ കവിതകളിലൂടെ കത്തോലിക്കാ സഭയ്ക്ക് നൽകിയ സംഭാവനകൾ വിലപ്പെട്ടതാണ്. 'എനിക്ക് ജന്മം തന്നവൻ എന്നിൽ കർത്താവിനെപ്പറ്റി ദൈവഭക്തി ജനിപ്പിച്ചു. എന്റെ പൂർവീകന്മാർ ജഡ്ജിമാരുടെ ട്രൈബ്യൂണലുകൾ മുമ്പാകെ ക്രിസ്തുവിനെ ഏറ്റു പറഞ്ഞു. ഞാൻ രക്തസാക്ഷികളുടെ ബന്ധുവാണ് '.(മാർ അപ്രേം)

# മംഗളവാർത്ത



**സാനിയ എസ് അന്ന**
**വേങ്ങൂർ, ആയൂർ**

വാർത്തകൾ നൽകാനായി
മാലാഖവന്നെത്തുന്നു
വിണ്ണിലേ പ്രകാശത്തെ
മണ്ണിൽ പരത്തുന്നു..!

കന്യകയാം മേരിയുടെ
കവിളിൽ തിളക്കമായ്
പ്രകാശം വഹിക്കുവാൻ
ശിരസ്സു നമിക്കുന്നു!

ഗബ്രിയേൽ പറഞ്ഞതു
പിതാവിൻ വചസുകൾ
"കൃപയാൽ നിറഞ്ഞോളേ,
സ്വസ്തിയാൽ നമിക്കുന്നു!

ഉന്നത പുത്രന്റെതാം
അമ്മയായ് മാറീടുവാൻ
പിതാവാം ദൈവം നിന്നിൽ
കൃപചൊരിയുന്നു!"

മാതാവേ നീ മാത്രമേ
ശരണമവലംബം,
പാപികൾക്കാശ്രയവും,
സ്വർഗ്ഗത്തിൻ മാധ്യസ്ഥവും!

കുരിശോളമുയരുന്ന
സഹന ഗോവേണിയും!
വേദന പടരുമ്പോൾ
സ്നേഹത്തിൻ അങ്കത്തട്ടും!

നീ തന്നെ മാതാവേ എൻ
ജീവിതപ്രകാശവും
ജീവിത സന്മാർഗവും
ജീവിതവഴികളിൽ!

ഭൂമിതൻ വേദനയെ
സഹിക്കാൻ കരുത്തായും,
വചനം വിതറാനും
അമ്മേ നിൻ മടിത്തട്ടിൽ
അഭയം നൽകീടണേ!"



# വചനമായ മാംസം



**സാനിയ മറിയം സജി**
വില്ലൂർ, കൊട്ടാരക്കര

''ജോക്കുട്ടാ......എഴുന്നേല്ക്ക്....പള്ളിയിൽ പോകാൻ സമയമായി''അമ്മയുടെ വിളികേട്ട് ജോമോൻ. ''ഇന്ന് അവധിയല്ലേ അമ്മാ....കുറച്ചുകൂടി കിടക്കട്ടേ....ഇന്ന് ഞായറാഴ്ച അല്ലല്ലോ...പള്ളിയിൽ പോകാൻ.'' ''ജോക്കുട്ടാ....ഇന്ന് മംഗളവാർത്തതിരുനാൾ ആണ്. മാർച്ച് 25, പള്ളിയിൽ ആരാധന ഉണ്ട്. മോൻ വേഗം തയ്യാറാകു....''അമ്മ വീണ്ടും ഓർമ്മിപ്പിച്ചു. ''എന്താണ് അമ്മാ... മംഗളവാർത്ത'' അമ്മ തിരിച്ചുവന്നിട്ട് പറഞ്ഞു തരാം കുട്ടാ..അത് നമ്മുടെ മേരിയമ്മയുടെ കഥയാണ്... ശരി അമ്മാ ഞാനിതാ റഡിയായി. ''ഇന്ന് അച്ചനും മേരിയമ്മയെ കുറിച്ച് പറഞ്ഞല്ലോ,'' ജോമോൻ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ ഓർത്തു. ''ജോക്കുട്ടാ....''വിളി കേട്ട് അവൻ വാതിലിൽ ചെന്ന് നോക്കി.

സിസ്റ്റർ ആന്റി... അമ്മ എവിടെ..?

അമ്മാ... എന്റെ സിസ്റ്റർ ആന്റി...സിസ്റ്റർ ഇന്നു വന്നത് എനിക്ക് സന്തോഷമായി സിനി പറഞ്ഞു. ''ജോക്കുട്ടന് മേരിയമ്മയുടെ കഥ പറഞ്ഞു കൊടുക്കണം''ആഹാരത്തിനുശേഷം സിസ്റ്റർ ആന്റി കഥപറയാൻ തുടങ്ങി. ജോക്കുട്ടന്.. എന്താണ് അറിയേണ്ടത്?'' ''അമ്മ പറഞ്ഞു...ഇന്ന് പള്ളിയിൽ പോകണം...മേരിയമ്മയുടെ തിരുനാൾ ആണെന്ന്... സിസ്റ്റർ ആന്റി പറഞ്ഞു തരുമോ''.''അത് നല്ലൊരു കഥയാണ് ജോക്കുട്ടാ... ആന്റിപറഞ്ഞു തരാം''. എല്ലാവരുടെയും അമ്മയാണ് നമ്മുടെ ഈശോയുടെ അമ്മയായ മറിയം. ''സിസ്റ്റർ, എനിക്ക് അല്പം ജോലിയുണ്ട്. നിങ്ങൾ രണ്ടു പേരും ചേർന്ന് കഥ പറഞ്ഞോളൂ..''.സിനി അടുക്കളയിലേക്ക് പോയി. ജോക്കുട്ടാ...നമുക്ക് കഥ തുടരാം. ജോവാക്കീമിന്റെയും അന്നയുടെയും മകളായാണ് മേരി ജനിച്ചത്. എല്ലാവരോടും സ്നേഹവും ദയയുമുള്ളവളായി മേരി വളർന്നു. സുന്ദരിയായി വളർന്ന മേരിക്ക് 14-ാമത്തെ വയസ്സു മുതൽ വിവാഹാലോചന വന്നു. അങ്ങനെ ജോസഫ് എന്ന ഒരു യുവാവുമായി മേരിയുടെ വിവാഹനി ശ്ചയം നടന്നു. വിവാഹനിശ്ചയം കഴിഞ്ഞ ശേഷം ജോസഫ് കുറച്ചകലെയുള്ള പട്ടണത്തിൽ പോയി. അടുത്ത കുറേ മാസങ്ങളിൽ അവിടെയായിരുന്നു ജോസഫിന്റെ ജോലി. ഒരു ദിവസം മേരി ഒറ്റക്ക് പ്രർത്ഥിച്ചുകൊണ്ടിരുന്നപ്പോൾ അവളുടെ മുന്നിൽ ഒരു മാലാഖ പ്രത്യക്ഷപ്പെട്ടു. ''ദൈവമേ, ഞാൻ സ്വപ്നം കാണുകയാണോ'' മേരി ചിന്തിച്ചു.

''മറിയമേ, നീ ഭയപ്പെടേണ്ട, ദൈവസന്നിധിയിൽ നിൽക്കുന്ന ഗബ്രിയേലാണു ഞാൻ ദൈവമാണ് എന്നെ നിന്റെ അടുക്കലേക്ക് അയച്ചത്'' മാലാഖ പറഞ്ഞു. ''മേരി നിനക്ക് സന്ദേശവുമായിട്ടാണ്

ഞാൻ വന്നിരിക്കുന്നത്. നിനക്ക് ഒരു പുത്രൻ ജനിക്കും. എല്ലാമനുഷ്യരുടെയും രക്ഷക്കായിട്ടാണ് അവൻ ജനിക്കുന്നത്. അവന് യേശു എന്ന് പേരിടണം'' മാലാഖ പറഞ്ഞു. ''പക്ഷേ ഇത് എങ്ങനെ സംഭവിക്കും.....എന്റെ വിവാഹം കഴിഞ്ഞിട്ടില്ലല്ലോ'', മറിയം ചോദിച്ചു. ''ദൈവത്തിന്റെ ശക്തി നിന്റെ മേൽ വരും മാലാഖ മറുപടിപറഞ്ഞു. ഇതാ കർത്താവിന്റെ ദാസി...നിന്റെ വചനം പോലെ എന്നിൽ നിറവേറട്ടേ'' മേരി ദൈവത്തിന്റെ ഇഷ്ടത്തിന് സ്വയം സമർപ്പിച്ചു. ഗബ്രിയേൽ മാലാഖ മറിയത്തിന് കൊടുത്ത ഈ സന്ദേശമാണ് മംഗളവാർത്ത എന്ന് പറയുന്നത്. ജോക്കുട്ടന് കഥ ഇഷ്ടമായോ. ഇഷ്ടമായി സിസ്റ്ററാന്റി ... ഈ തിരുന്നാളാണോ ഇന്ന്. നാം പള്ളിയിൽ പോയത് ഇതിനാണോ ആന്റി... അതേ ജോക്കുട്ടാ.... അമ്മയും മോനും പള്ളിയിൽ പോയത് ഈ തിരുന്നാള് കൊണ്ടാടാനാണ്. ശരി സിസ്റ്റർ ആന്റി... നമുക്ക് കഥ തുടരാം.

അങ്ങനെ മറിയത്തിനും ജോസഫിനും നമ്മുടെ ഈശോ ജനിച്ചു. യേശു ജ്ഞാനത്തിലും പ്രായത്തിലും മാതാപിതാക്കളെ അനുസരിച്ചു വളർന്നു വന്നു ഈശോയുടെ ജനനം മുതൽ മരണം വരെ മേരി അമ്മ കൂടെ ഉണ്ടായിരുന്നു. സിസ്റ്റർ ആന്റി... എനിക്കും മേരിയമ്മയെ ഇഷ്ടമാണ്. ഞങ്ങൾ എന്നും മേരിയമ്മയോട് പ്രാർത്ഥിക്കും. ശരി ജോക്കുട്ടാ...നല്ല കാര്യം.. സ്വന്തം അമ്മയെ പോലെ പരിശുദ്ധമറിയത്തെയും സ്നേഹിക്കണം. പരിശുദ്ധ അമ്മ നിങ്ങളെ കാത്തു രഷിക്കും, ശരി സിസ്റ്റർ ആന്റി...മേരി അമ്മയുടെ കഥ എനിക്ക് പറഞ്ഞു തന്നതിന് ഒത്തിരി നന്ദിയുണ്ട്. രണ്ടു പേരുടെയും കഥ പറച്ചിൽ അവസാനിച്ചോ. സിനി ജോലി കഴിഞ്ഞ് അവരോടൊപ്പം ഇരുന്നു. അമ്മേ... എനിക്ക് സിസ്റ്ററാന്റിയേയും മേരി അമ്മയേയും ഇഷ്ടമായി. ഞാൻ എന്നും മേരിയമ്മയോടു പ്രാർത്ഥിക്കും. ജോക്കുട്ടാ ഇനി സിസ്റ്ററാന്റി പോകട്ടേ... ഇനി മറ്റൊരു കഥയുമായി വേറൊരു ദിവസം വരാം.

"ലോകത്തിലുള്ള സർവരിലേക്കും ക്രിസ്തുവിനെ എത്തിക്കാൻ ഞങ്ങളെ സഹായിക്കണമേ."



## വിശുദ്ധ കാതറിൻ



രാജു അബ്രഹാം, വനത്തിൽ
ചെമ്പുമല

# വിശ്വാസം അതല്ലേ എല്ലാം

അതെ അതെ വിശ്വാസം അതല്ലേ എല്ലാം. അപ്പോൾ ദൈവവിശ്വാസമോ? അതാണ് നാം ആർജിക്കേണ്ട ക്രൈസ്തവമൂല്യങ്ങളിൽ അർത്ഥവത്തായത്.

അനശ്വരനായ ദൈവമാണ് നാം ആയിരിക്കുന്ന അവസ്ഥയിൽ പരിപോഷിപ്പിച്ചിരിക്കുന്നതു എന്ന തിരിച്ചറിവ് നമ്മിൽ സംജാതമാകണം. ആ വിശ്വാസം നമ്മെ ഭരിക്കുകയും നയിക്കുകയും വേണം.

അപസ്മാരം പിടിപെട്ട മകനുമായി ഒരു പിതാവ് യേശുവിന്റെ ശിഷ്യൻമാരുടെ പക്കൽ എത്തി എന്നാൽ അവർക്ക് ആരോഗിയെ സുഖപ്പെടുത്താൻ കഴിഞ്ഞില്ല (മത്താ.17.14-16). ആ പിതാവ് യേശുവിനോട് ആ കാര്യം പറയുന്നുണ്ട്. യേശു ആ മകനെ സുഖപ്പെടുത്തി പിതാവിനെ ഏല്പിച്ചു. ശിഷ്യൻമാർ യേശുവിനോടു ചോദിച്ചു എന്തുകൊണ്ടാണ് അതിനെ ബഹിഷ്കരിക്കാൻ ഞങ്ങൾക്ക് കഴിയാതെ പോയത്. യേശുപറഞ്ഞു നിങ്ങളുടെ അൽപവിശ്വാസം കൊണ്ട് തന്നെ ''സത്യമായി ഞാൻ നിങ്ങളോടു പറയുന്നു ഈ മലയോട് ഇവിടെ നിന്നു മാറി മറ്റോരു സ്ഥലത്തേക്കു പോകുക എന്നു പറഞ്ഞാൽ അതു മാറിപ്പോകും'' (മത്താ.17.18-20).ഇന്ന് ആകുലതയും ഉത്കണ്ഠയുമാണു എല്ലാവരിലും, ഇന്നലെയെക്കുറിച്ചുള്ള ആകുലതയും, നാളയെക്കുറിച്ചുള്ള ഉത്കണ്ഠയും ഭൂതകാലത്തെക്കുറിച്ചും, ഭാവിയെക്കുറിച്ചുള്ള ചിന്ത നമ്മുടെ വിശ്വാസത്തിന് വിലങ്ങായി നിലകൊള്ളുമ്പോൾ വർത്തമാനകാലത്തിൽ ആകുലതകൾ മറന്ന് ജീവിക്കുവാനാണ് യേശു ആഹ്വാനം ചെയ്യുന്നത്.

'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്ന പ്രാർത്ഥനയിൽ യേശു നമ്മെ പഠിപ്പിക്കുന്നത് 'അന്നു അന്നു വേണ്ടുന്ന അപ്പം തരേണമേ' എന്ന് പ്രാർഥിക്കുവാനാണ്.

ഒരു കുശവൻ കളിമണ്ണ്കൊണ്ട് പാത്രങ്ങളും, കലങ്ങളും, ഉണ്ടാക്കുമ്പോൾ ഒന്നു ഉടഞ്ഞുപോയാൽ ആ മണ്ണ് നഷ്ടപ്പെടുത്താതെ മറ്റൊരു പാത്രമുണ്ടാക്കാൻ കുശവനു കഴിയും.

നമ്മുടെ കഴിഞ്ഞകാലം നമ്മുടെ ദൈവവിശ്വാസരാഹിത്യത്താൽ ഒരു ഉടഞ്ഞ മൺപാത്രമായെങ്കിൽ, നമ്മെ സൃഷ്ടിച്ചദൈവം, പരിപാലിക്കുന്ന ദൈവം, വഴിനടത്തുന്ന ദൈവം ഒരു നല്ല പാത്രമായി വാർത്തെടുക്കും. ഒരു കാര്യം, പിതാവായ ദൈവത്തിലുള്ള വിശ്വാസം വീണ്ടെടുത്ത് നമ്മൾ തിരികെ വരണം എന്നുമാത്രം. വിശുദ്ധ ബൈബിളിൽ യോഹന്നാൻ 10 : 37 ൽ പറയുന്നു. ''ഞാൻ എന്റെ പിതാവിന്റെ പ്രവർത്തികൾ ചെയ്യുന്നില്ലങ്കിൽ നിങ്ങൾ എന്നെ വിശ്വസിക്കേണ്ട. എന്നാൽ ഞാൻ അവ ചെയ്യുന്നെങ്കിൽ നിങ്ങൾ എന്നിൽ വിശ്വസിക്കുന്നില്ലെങ്കിലും ആ പ്രവൃത്തികളിൽ വിശ്വസിക്കുവിൻ. അപ്പോൾ പിതാവ് എന്നിലും ഞാൻ പിതാവിലും ആണെന്ന് നിങ്ങൾ അറിയുകയും ആ അറിവിൽ നിലനിൽക്കുകയും ചെയ്യും".

നമ്മൾ ഇപ്പോൾ വലിയനോമ്പുകാലത്താണല്ലോ. പ്രത്യേകമായി പ്രാർത്ഥനയുടെയും പശ്ചാത്താപത്തിന്റെയും, പരിഹാരത്തിന്റെയും നാളുകളിൽ. തപശ്ചര്യയ്ക്ക് നമുക്ക് മാതൃക നമ്മുടെ യേശുക്രിസ്തു തന്നെയാണ്. പരസ്യജീവിതത്തിനു മുൻപ് വിജനപ്രദേശത്തേക്കുപോയി അവിടുന്ന് 40 ദിനരാത്രങ്ങൾ ഭക്ഷണപാനീയങ്ങൾ പരിവർജ്ജിച്ച് തപസനുഷ്ടിച്ചു.

നാം നമ്മുടെ പാപത്തിന്റെ വഴികളെ ഉപേക്ഷിച്ച് ദൈവത്തിലേക്ക് തിരിയാനുള്ള സമയം. വിശ്വാസജീവിതം ആഴപ്പെടുന്ന നാളുകൾ. ഭക്തിയോടുകൂടിയുള്ള നമ്മുടെ നോമ്പിന്റെ അനുഷ്ഠാനങ്ങൾ നമുക്ക് വിജയത്തിന്റെ പാതയൊരുക്കും എന്ന വിശ്വാസത്തോടെ ജീവിക്കാം.

ഈ നോമ്പിന്റെ വിശുദ്ധിയുടെ ദിവസങ്ങളിൽ പിതാവായ ദൈവമേ ഞങ്ങളെ അങ്ങയുടെ സമാധാനത്തിന്റെ ഉപകരണമാക്കണമെന്നും, വിദ്വേഷമുള്ളിടത്തു സ്നേഹം പകരാനും, ദ്രോഹമുള്ളിടത്തു ക്ഷമിക്കാനും, നിരാശയുള്ളിടത്തു പ്രത്യാശയോടെ ആയിരിക്കാനും, അന്ധകാരമുള്ളിടത്തു പ്രകാശമായി നിലകൊള്ളാനും, ആശ്വസിക്കപ്പെടുന്നതിനെക്കാൾ ആശ്വസിപ്പിക്കുന്നതിനും, മനസിലാക്കപ്പെടുന്നതിനേക്കാൾ മനസിലാക്കുന്നതിനും, സ്നേഹിക്കപ്പെടുന്നതിനെക്കാൾ സ്നേഹിക്കുന്നതിനും നമ്മുക്ക് ഇടയാകണം. കൊടുക്കുമ്പോഴാണ് ലഭിക്കുന്നതു എന്നും, ക്ഷമിക്കുമ്പോഴാണ് ക്ഷമിക്കപ്പെടുന്നത് എന്നും, മരിക്കുമ്പോഴാണ് നിത്യജീവിതത്തിലേക്ക്, നമ്മുടെ ആത്മാവ് ജനിക്കുന്നത് എന്നും നാം തിരിച്ചറിയണം.

നമ്മുടെ വിശ്വാസം വലുതും ശുദ്ധവുമായ തങ്കത്തെക്കാൾ വിലയേറിയതാണന്ന് മറക്കരുത്. അഗ്നിശോധനയെ അതിജീവിക്കുന്ന നശ്വരമായ സ്വർണ്ണത്തെക്കാൾ വിലയേറിയതായിരിക്കാം പരീക്ഷകളെ അതിജീവിക്കുന്ന നിങ്ങളുടെ വിശ്വാസം 1 പത്രോസ് 1 : 7 ൽ നാം വായിക്കുന്നു. ആയതിനാൽ നാം ദൈവവിശ്വാസത്തിൽ ഉറപ്പുള്ളവരായിരിക്കണം. യേശുക്രസ്തു നമ്മുടെ എല്ലാ ആവശ്യങ്ങൾക്കും മതിയായവൻ, എനിക്കായി അത്ഭുതം ചെയ്യാൻ കഴിവുള്ളവനാണ് എന്ന് നാം അടിയുറച്ച് വിശ്വസിക്കണം. പൊന്നിനെക്കാൾ വിലയേറിയ സമ്പത്തായ വിശ്വാസത്തെ ദൈവം നമുക്ക് തന്നിരിക്കുകയാണ് ഈ ലോകജീവിതത്തിൽ.

മർക്കോസ് 11 : 24 ൽ പറയുന്നത് "പ്രാർത്ഥിക്കുകയും, യാചിക്കുകയും ചെയ്യുന്ന എന്തും ലഭിക്കുമെന്ന് വിശ്വസിക്കുവിൻ നിങ്ങൾക്ക് ലഭിക്കുകതന്നെ ചെയ്യും''.

യേശുക്രിസ്തുവിലുള്ള വിശ്വാസത്താൽ ആത്മരക്ഷയും നിത്യജീവനും പ്രാപിക്കുന്നതിനൊപ്പം ഭൗതികമായ അനുഗ്രഹങ്ങളും പ്രാപിക്കാൻ കഴിയും അതിനാണ് യേശുപറഞ്ഞത് വിശ്വസിച്ചാൽ നീ ദൈവത്തിന്റെ മഹത്വം കാണും. (യോഹ.11-25)

അതിനായി പരിശ്രമിക്കാം . ദൈവം എല്ലാവരെയും അനുഗ്രഹിക്കട്ടെ.



# വി. കുർബാനയിലെ 'ദൈവമേ നീ പരിശുദ്ധനാകുന്നു' എന്ന പ്രാർത്ഥനയുടെ പശ്ചാത്തലം.

വി. കുർബാനയിലെ 'ദൈവമേ നീ പരിശുദ്ധനാകുന്നു' എന്ന പ്രാർത്ഥന ഒരു ഐതിഹ്യവുമായി ബന്ധപ്പെട്ടിരിക്കുന്നു. ഈ കാര്യം ദുഃഖശനിയാഴ്ചയിലെ പ്രുമിയോൻ സെദറാ പ്രാർത്ഥനകളിൽ ഉണ്ട്.

കർത്താവിന്റെ കുരിശുമരണം അതിദാരുണമായിരുന്നു. യേശുവിന് ഇരട്ടിശിക്ഷയാണ് ലഭിച്ചത്. യേശുവിനെ ക്രൂശിക്കുക മാത്രമല്ല, ചാട്ടവാറുകൊണ്ട് 40 പ്രാവശ്യം അടിക്കുകയും പിന്നീട് ക്രൂശിക്കുകയുമാണ് ചെയ്തത്. അതുകൊണ്ടാണ് യേശു നേരത്തെ മരിച്ചത്. എന്നാൽ കള്ളന്മാരെ ചാട്ടവാറുകൊണ്ട് അടിക്കാതെ ക്രൂശിക്കുക മാത്രമാണ് ചെയ്തത്. രണ്ടു കള്ളന്മാരുടെ മദ്ധ്യേ വിരൂപമായ മുഖവും കീറിമുറിക്കപ്പെട്ട ശരീരവുമായി കുരിശിൽ തൂങ്ങിക്കിടക്കുന്ന മനുഷ്യനെ നോക്കി ഒൻപതു ഗണം മാലാഖമാർ മൂന്നു ഗണമായി ചേർന്നുകൊണ്ട് ഒന്നാം ഗണം മാലാഖമാർ ഉച്ചത്തിൽ അട്ടഹസിച്ചു, നീ കള്ളന്മാരുടെ മധ്യേ കുരിശിൽ തൂങ്ങിക്കിടക്കുന്നുവെങ്കിലും നീ കള്ളനല്ല, ദൈവമാണ്. 'ദൈവമേ നീ പരിശുദ്ധൻ'. രണ്ടു കള്ളന്മാരുടെ മധ്യേ കൈകാലുകൾ ചലിപ്പിക്കാൻ സാധിക്കാതെ ബലഹീനനായി കിടക്കുന്ന യേശുവിനെ നോക്കി രണ്ടാം ഗണം മാലാഖമാർ പറഞ്ഞു 'ബലവാനേ നീ പരിശുദ്ധൻ'. സ്വന്തം തോളിലേയ്ക്ക് തലചായ്ച്ച് മരിച്ചു കിടക്കുന്നവനെ കണ്ട് മൂന്നാം ഗണം മാലാഖമാർ ചൊല്ലി, മരണമില്ലാത്തവനേ, നീ പരിശുദ്ധൻ. അപ്പോൾ താഴെ നിന്ന യൗസേപ്പും നിക്കോദേമോസും മറ്റുള്ളവരും ചേർന്നുപാടി, ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ, ഞങ്ങളെ അനുഗ്രഹിക്കണമേ.

# ST. ROSE OF LIMA





Cilfa Mannikarottu, Kaithaparambu

Not just me but every girl in the universe loves to get beautiful and retain everyone's attention. We girls would do our maximum to get attractive and becoming the centre of attraction.

But, you know there was a beautiful girl named Rose, who was known for her beauty and had many admirers all around. People would fall on her grace and was ready to own her at any cost. But for Rose her beauty was a curse. She tried to make herself ugly by cutting her hair. Her parents were furious with her as they wished to become a Nun from her young and dedicated her life to her love Jesus by fasting for three days in a week.

She suffered a lot to become nun by holding hands of St. Catherine of Siena. However, she was not staying in her convent but to get enclosure she took a small hut in her family garden. She took herself sacrifices. She slept with a crown of thorns and could sleep only little as she received numerous visions.

She dedicated her life to poor and old people by doing charity and seeking help to children by caring them in her hut. For fifteen years she received agonies and suffering. She was supported by her guardian angel St. Catherine of Siena, Virgin Mary and Rose of my heart' Jesus Christ says.

She was taught making many herbal medicines which was a help to poor. Her glory with the Holy Eucharist has made the Dutch pirates from looting Lima which was miracle happened at that time.

She knew that she would die when she was thirty one. Crying in deep agony and in a bad illness, Rose left the world at midnight remembering the Gospel of the bridegroom and ten virgins bearing lamp.

Rose is a true example. She was being tempted by devil in each and every pace of her life. She was not able to surrender to any of the unknown spirits. As her love to Jesus was sincere and honest. We should learn from her a fact that true dedication to God can save us from evil. We regain a power and a confidence. There is strong point that no spirit can touch you if you are like that. That's God's wish and plan. Let the bliss of St. Rose be with everyone.

"WHEN WE SERVE THE POOR AND THE SICK WE SERVE JESUS. WE MUST NOT FAIL TO HELP OUR NEIGHBOURS, BECAUSE IN THEM WE SERVE JESUS"

## ST. ROSE OF LIMA PRAY FOR US



**തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്**

വചനിപ്പു കാലവുമായി ബന്ധപ്പെട്ട ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com
അവസാന തീയതി : 2022 ഏപ്രിൽ 10

| | | | | | | |
|---|---|---|---|---|---|---|
| 7 | | 1 | | | 10 | 11 |
| | | | 14 | 15 | | |
| 8 | | | | | | |
| 12 | | | | | 13 | |
| | 2 | | | | | |
| | 3 | | | | | |
| 5 | | | | | | |
| | 9 | | | | | |
| 6 | | | 4 | | | |

**വലത്തോട്ട്**

(1) സഖറിയ എന്ന പുരോഹിതൻ ആരുടെ ഗണത്തിൽപ്പെട്ടവനായിരുന്നു?

(2) ആരുടെ ചൈതന്യത്തോടും ശക്തിയോടും കൂടെ സ്നാപകയോഹന്നാൻ കർത്താവിന്റെ മുമ്പേ പോകും എന്നാണ് ദൈവദൂതൻ പറഞ്ഞത്?

(3) സഖറിയായ്ക്ക് പ്രത്യക്ഷപ്പെട്ടത് ഏതു ദൂതനാണ്?

(4) എലിസബത്തിനെ ആര് അഭിവാദനം ചെയ്തപ്പോഴാണ് അവളുടെ ഉദരത്തിൽ ശിശു കുതിച്ചു ചാടിയത്?

(5) കർത്താവ് അരുളിച്ചെയ്ത കാര്യങ്ങൾ നിറവേറുമെന്ന് വിശ്വസിച്ചവൾ ____

(6) ദൈവദൂതന്റെ വചനം അവിശ്വസിച്ചതുകൊണ്ട് സഖറിയ ആരായിത്തീർന്നു?

(7) 'അത്യുന്നതന്റെ പുത്രൻ' എന്ന് വിളിക്കപ്പെടുമെന്ന് ദൈവദൂതൻ പറഞ്ഞത് ആരെക്കുറിച്ചാണ്?

(8) 'വചനിപ്പുകാലം' എന്നതിന്റെ സുറിയാനി പദം എന്ത്?

(9) ഇസ്രായേലിന് വെളിപ്പെടും വരെ സ്നാപകയോഹന്നാൻ എവിടെ ആയിരുന്നു?

**താഴോട്ട്**

(1) എലിസബത്ത് ആരുടെ പുത്രിമാരിൽപ്പെട്ടവളായിരുന്നു?

(10) കർത്താവിന്റെ ദൂതൻ ധൂപപീഠത്തിന്റെ ഏതു വശത്തായിട്ടാണ് സഖറിയായ്ക്ക് പ്രത്യക്ഷപ്പെട്ടത്?

(11) അമ്മയുടെ ഉദരത്തിൽ വച്ചു തന്നെ പരിശുദ്ധാത്മാവിനാൽ നിറഞ്ഞവൻ ആരായിരുന്നു?

(12) ''മറിയമേ നീ ഭയപ്പെട. ദൈവസന്നിധിയിൽ നീ......... കണ്ടെത്തിയിരിക്കുന്നു''.

(13) ''നീ സ്ത്രീകളിൽ അനുഗ്രഹീതയാണ് ''എന്ന് മറിയത്തോട് പറഞ്ഞതാര്?

(14) ''നീയോ കുഞ്ഞേ, അത്യുന്നതന്റെ പ്രവാചകൻ എന്ന് വിളിക്കപ്പെടും'' ആരുടെ പ്രവചനമാണിത്?

(15) ശിശുവിന് എന്തു പേര് നൽകാനാണ് ആഗ്രഹിക്കുന്നതെന്ന് ചോദിച്ചപ്പോൾ സഖറിയ പലകയിൽ എഴുതിയപേരെന്ത്?

## കഴിഞ്ഞ ലക്കത്തിലെ വിജയി

**അലന ജോർജ്ജ്**

**ഇടവക : കമ്പംകോട്**

**ജില്ല : ആയൂർ**

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | | | |
|---|---|---|---|---|---|---|---|
| 7 നി | | 8 താ | 3 ഇ | സ്രാ | യേ | ൽ | 13 കു |
| നു | 6 പേ | ർ | ഷ്യ | ൻ | 12 ക | 11 അ | റു |
| വെ | 9 വി | ഷീ | 4 ജോ | പ്പാ | പ്പി | ഞ് | വി |
| 10 കി | ശ്വ | ഷ് | 2 അ | മി | ത്താ | യി | ല |
| ഴ | സ്ത | 1 ഹെ | ബ്രാ | യ | ൻ | | ങ്ങാ |
| ക്ക് | ത | 5 നി | നു | വെ | നോ | മ്പ് | ട് |

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം










സങ്കീർണ്ണമായ മലങ്കര സഭയിലെ പ്രശ്നങ്ങൾ അറിയിച്ചുകൊണ്ടും ഈ സാഹചര്യത്തിൽ മലങ്കര സഭയെ സഹായിക്കാൻ സന്മനസ്സുണ്ടാകണമെന്ന് അപേക്ഷിച്ചുകൊണ്ടും പി. ടി. ഗീവർഗ്ഗീസ് അച്ചൻ അബ്ദദ് മിശിഹായുമായി കത്തിടപാടുകൾ നടത്തിക്കൊണ്ടിരുന്നു.
പാത്രിയർക്കീസിന്റെ പ്രവർത്തികൾ തടയണമെങ്കിൽ മലങ്കര സഭയിൽ കാതോലിക്കാ സിംഹാസനം സ്ഥാപിക്കണം. അതിന് അബ്ദദ് മിശിഹാ പാത്രിയർക്കീസിനെ ഇവിടെ വരുത്തണം. ഈ മുടക്കു കല്പന റദ്ദു ചെയ്യാൻ ഇതേ മാർഗമുള്ളൂ.


മലങ്കര സഭയിലെ അപ്പോഴത്തെ സാഹചര്യത്തിന്റെ ഗൗരവം മനസ്സിലാക്കിയ അബ്ദദ് മിശിഹാ കേരളത്തിൽ എത്തി. 1912 സെപ്തംബർ 15–ന് നിരണം പള്ളിയിൽ വച്ച് കണ്ടനാട് ഭദ്രാസന മെത്രാപ്പൊലീത്തായായിരുന്ന മുരിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസിനെ മലങ്കരയിലെ ആദ്യത്തെ കാതോലിക്കാ ബാവയായി അബ്ദദ് മിശിഹാ വാഴിച്ചു.
ബസേലിയോസ് പൗലോസ് പ്രഥമൻ എന്ന നാമത്തിൽ കിഴക്കിന്റെ ആദ്യ കാതോലിക്കായ്ക്ക് ദൈവം മംഗളം വരുത്തട്ടെ.

**തയ്യാറാക്കിയത് : സി. അഞ്ജന ഡിഎം.**

1. വി. യൗസേഫ് പിതാവിന്റെ മരണത്തിരുന്നാൾ തിരുസഭ ആചരിക്കുന്നതെന്ന്?

മാർച്ച് 19

2. വി. യൗസേഫിനെ സാർവ്വത്രിക സഭയുടെ മദ്ധ്യസ്ഥനായി പ്രഖ്യാപിച്ചതാര്?

ഒൻപതാം പീയൂസ് മാർപാപ്പ

3. ഏതൊക്കെ സുവിശേഷകന്മാരാണ് വി.യൗസേഫിനെക്കുറിച്ച് കൂടുതലായി എഴുതിയിട്ടുള്ളത്?

വി. മത്തായി, വി. ലൂക്ക

4. പരി. മറിയത്തിന്റെ വിമലഹൃദയത്തിന് ലോകത്തെ മുഴുവൻ ആദ്യമായി സമർപ്പിച്ച മാർപാപ്പ?

പന്ത്രണ്ടാം പീയൂസ് മാർപാപ്പ

5. മാർച്ച് 25 ന് ആചരിക്കുന്ന തിരുനാൾ?

പരി. ദൈവമാതാവിന്റെ മംഗളവാർത്ത തിരുനാൾ

6. 'നിങ്ങൾ പരി. മറിയത്തെ 'നന്മ നിറഞ്ഞവളേ' എന്നു വിളിക്കുമ്പോൾ അനുഗ്രഹങ്ങൾ വാരിവിതറി അവൾ മറുപടി നൽകുന്നു' എന്നു പറഞ്ഞ വിശുദ്ധൻ?

സീയെന്നായിലെ വി. ബർണ്ണഡിൻ

7. മറിയത്തിന്റെ സ്തോത്രഗീതം ആരുടെ പ്രശംസാ വചനങ്ങൾക്കുള്ള മറുപടിയാണ്?

ഇളയമ്മയായ എലിസബത്തിന്റെ

8. മറിയത്തിന്റെ സ്തോത്രഗീതത്തിന് തുല്യമായി പഴയനിയമത്തിലുള്ള സ്തോത്രഗീതം?

ഹന്നായുടെ സ്തോത്രഗീതം

9. പരി. മറിയത്തിന്റെ ദൈവമാതൃത്വത്തെപ്പറ്റി പറയുന്ന രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ ഡിക്രി?

ജനതകളുടെ പ്രകാശം- എട്ടാം അദ്ധ്യായം

10. 10. 'നന്മ നിറഞ്ഞവളേ സ്വസ്തി' എന്ന ഗബ്രിയേൽ ദൂതന്റെ അഭിസംബോധന പരി. കന്യകയുടെ അമലോത്ഭവത്തെ സൂചിപ്പിക്കുന്നതാണെന്ന് പ്രസ്താവിച്ച പ്രൊട്ടസ്റ്റന്റ് നേതാവ്?

മാർട്ടിൻ ലൂഥർ

വാ
ർ
ത്ത
ക
ൾ

## വാർഷിക പരീക്ഷയും സ്കോളർഷിപ്പ് പരീക്ഷയും

2021 - 22 അധ്യായനവർഷത്തിലെ 3-9, 11-ാം ക്ലാസ്സിലെ സ്കോളർഷിപ്പ് പരീക്ഷയും 10,12 ക്ലാസ്സിലെ കുട്ടികളുടെ വാർഷിക പരീക്ഷയും 2022 മാർച്ച് 20-ാം തീയതി അതാത് ജില്ലാകേന്ദ്രങ്ങളിൽ വച്ച് നടത്തപ്പെട്ടു. പരീക്ഷയുടെ നടത്തിപ്പിനും നേതൃത്വം നൽകുന്നതിനുമായി ഓരോ വൈദികജില്ലയിലും കേന്ദ്ര പ്രതിനിധിയെ അയച്ചു.
സ്കോളർഷിപ്പ് പരീക്ഷയുടെ മൂല്യനിർണ്ണയം ജില്ലകളിൽ വച്ച് നടത്തി ജില്ലയിൽ ഒന്നാം സ്ഥാനം നേടിയ കുട്ടികളുടെ ഉത്തരപേപ്പറും വർക്ക് ബുക്കും മേജർ അതിഭദ്രാസന കാര്യാലയത്തിൽ ഏപ്രിൽ 5 ന് മുമ്പായി ഏൽപ്പിക്കണം.

## എക്സിക്യൂട്ടീവ് മീറ്റിംഗ്

2022 മാർച്ച് 12-ാം തീയതി രാവിലെ 10.30 മുതൽ 12.30 വരെ പട്ടം, സമന്വയ പാസ്റ്ററൽ സെന്ററിൽ വച്ച് അതിരൂപതാ എക്സിക്യൂട്ടീവ് മീറ്റിഗ് കൂടുകയും പരീക്ഷാ നടത്തിപ്പിനെക്കുറിച്ചുള്ള കാര്യങ്ങൾ ആലോചിക്കുകയും ആവശ്യമായ തീരുമാനങ്ങൾ എടുക്കുകയും ചെയ്തു.

## കുരിശിന്റെ വഴി

യുക്രൈൻ-റഷ്യ രാജ്യങ്ങൾ തമ്മിലുള്ള യുദ്ധം അവസാനിപ്പിക്കുന്നതിനും ലോകത്തിൽ സമാധാനം നിലനിൽക്കുന്നതിനുമായി സണ്ടേസ്കൂൾ കുട്ടികളും മതാദ്ധ്യാപകരും മാർച്ച് 13-ാം തീയതി ഞായറാഴ്ച ദൈവാലയങ്ങളിൽ വി. കുർബാനയ്ക്കു ശേഷം വി. കുരിശിന്റെ വഴി നടത്തി പ്രാർത്ഥിച്ചു.

## MBOC

ഈ വർഷത്തെ മേജർ അതിഭദ്രാസനം **MBOC** താഴെ പറയുന്ന ദിവസങ്ങളിലാണ് ക്രമീകരിച്ചിരിക്കുന്നത്. ഇടവകയ്ക്ക് അനുയോജ്യമായ തീയതികൾ ബുക്ക് ചെയ്യാവുന്നതാണ്.

1. മെയ് 2 മുതൽ 6 വരെ
2. മെയ് 9 മുതൽ 13 വരെ
3. മെയ് 16 മുതൽ 20 വരെ
4. മെയ് 23 മുതൽ 27 വരെ

**MBOC** നടത്തുന്ന തീയതി ബുക്ക് ചെയ്യാൻ 8281221234 എന്ന നമ്പറിലേയ്ക്ക് വിളിക്കുക.

വാർത്തകൾ

## സസ്കൂൾ അധ്യാപക പരിശീലനം

മേജർ അതിരൂപതയിലെ സസ്കൂൾ അധ്യാപകർക്കായി എല്ലാ വർഷവും നടത്തിവരുന്ന പരിശീലനക്ലാസ്സ് 2022 മെയ് 1 മുതൽ ആരംഭിക്കുന്നതാണ്. സഭയുടെ വിശ്വാസസത്യങ്ങൾ ആഴമായി പഠിക്കുന്നതിനും പഠിപ്പിക്കുന്നതിനും അധ്യാപകരെ പ്രാപ്തരാക്കുന്ന ഈ പരിശീലന ക്ലാസ്സിൽ മുഴുവൻ അധ്യാപകരും അവർക്കായി നിശ്ചയിക്കപ്പെട്ട ദിവസം നിർബന്ധമായും പങ്കെടുക്കേണ്ടതാണ്. ക്ലാസ്സിന്റെ സമയക്രമീകരണം താഴെ ചേർക്കുന്നു.

| നമ്പർ | തീയതി | ദിവസം | സമയം | വൈദികജില്ല |
|---|---|---|---|---|
| 1. | മെയ് 1 | ഞായർ | 2pm - 4.30pm | അടൂർ |
| 2. | മെയ് 8 | ഞായർ | 2pm - 4.30pm | അഞ്ചൽ |
| 3. | മെയ് 14 | ശനി | 9.30am - 1pm | പുനലൂർ |
| 4. | മെയ് 15 | ഞായർ | 2pm - 4.30pm | കൊട്ടാരക്കര |
| 5. | മെയ് 21 | ശനി | 2pm - 4.30pm | കിളിമാനൂർ |
| 6. | മെയ് 29 | ഞായർ | 2pm - 4.30pm | തിരുവനന്തപുരം |
| 7. | ജൂൺ 12 | ഞായർ | 2pm - 4.30pm | കഴക്കൂട്ടം |
| 8. | ജൂൺ 19 | ഞായർ | 2pm - 4.30pm | ആയൂർ |
| 9. | ജൂൺ 26 | ഞായർ | 2pm - 4.30pm | നെടുമങ്ങാട് |

